## ഗുരുദേവതൃപ്പാദങ്ങൾ കല്പിച്ച

# വിവാഹച്ചടങ്ങ്
# ചരമപ്രാർത്ഥന
# പിതൃതർപ്പണം

ॐ

**ശ്രീനാരായണാ പബ്ലിഷിംഗ് ഹൗസ്**
അറന്തക്കാടു്, കൊഴുവല്ലൂർ - 689 521

ഓം ഗുരുചരണം ശരണം

## ശ്രീനാരായണ ഗുരുദേവ തൃപ്പാദങ്ങൾ കല്പിച്ച

# വിവാഹച്ചടങ്ങ്

സ്വാമി തൃപ്പാദങ്ങൾ സമുദായത്തിന്റെ വൈദികമായ അഭിവൃദ്ധിയ്ക്കും പരിശുദ്ധമായ വിവാഹകർമ്മത്തിന്റെ ഗൗരവത്തിന് അനുകൂലമാകുമാറ് വിവാഹവിധിയെ താഴെക്കാണുംപ്രകാരം പരിഷ്കരിക്കുകയും ജനങ്ങളുടെ അറിവിന്നായി അതിനെ പ്രസിദ്ധപ്പെടുത്താൻ ആജ്ഞാപിക്കുകയും ചെയ്തിരുന്നു.

വിവാഹവേദിയുടെ വലതുഭാഗത്ത് മേശപ്പുറത്ത് ശുഭ്രവസ്ത്രം വിരിച്ച് തൃപ്പാദങ്ങളുടെ ചിത്രം വയ്ക്കുക ചിത്രത്തിനു മുൻപിൽ ഇരുവശങ്ങളിലായി ഒരേ സൈസിൽ രണ്ടുനിലവിളക്കുകൾ അഞ്ചുതിരി വീതം ഇട്ടു കത്തിക്കുക. തീർത്ഥം, പനിനീര്, ചന്ദനം, ആവശ്യത്തിനു പുഷ്പങ്ങൾ ഇതൊക്കെ തയ്യാറാക്കിവയ്ക്കണം. തൃപ്പാദങ്ങളുടെ ചിത്രത്തിൽ പുഷ്പമാല ചാർത്തുക. ചിത്രത്തിനു മുൻവശത്തായി നിറനാഴിയും ഗണപതി ഒരുക്കും വയ്ക്കുക. അതിനുമുൻവശത്തായി രണ്ട് ഇലയിൽ പൂമാല വയ്ക്കണം. ഒരു വെററിലയിൽ നരാങ്ങയും നാണയവും വച്ച് ഗുരുദക്ഷിണ വയ്ക്കുക. മറെറാരു വെററിലയിൽ താലി, ചിത്രത്തിനു മുൻവശത്തായി തന്നെവയ്ക്കുക. വധൂവരന്മാർക്ക് ഇരിക്കാനുള്ള ഇരിപ്പടം മണ്ഡപത്തിനുള്ളിൽ കോടിവസ്ത്രം വിരിച്ച് തയ്യാറാക്കിയിരിക്കണം. നിറപറ വയ്ക്കുന്നവർ വിവാഹമണ്ഡപത്തിന്റെ മുൻവശത്തായി അതിനു പ്രത്യേകം ഒരു നിലവിളക്കും നിറപറയും വയ്ക്കണം.

വിവാഹമുഹൂർത്തത്തിൽ പുരോഹിതൻ വധൂവരന്മാരെ വിവാഹവേദിയിലേക്കു ക്ഷണിച്ച് അവർക്ക് തീർത്ഥം കൊടുത്ത് പനിനീർകുടഞ്ഞ് ചന്ദനവും കൊടുത്ത് പുഷ്പം വധൂവരന്മാരുടെ കൈയിൽ കൊടുത്ത് കർപ്പൂരം കത്തിച്ച് വധൂവരന്മാർ പുഷ്പം അർപ്പിച്ചു നമസ്കരിക്കുക വധൂവരന്മാർ ഗുരുദക്ഷിണവച്ച് വേദിയിലേക്കു പ്രവേശിക്കുക. വരന്റെ ഇടതുവശത്തു വധുവിനെ നിർത്തുക. അതിനുശേഷം എല്ലാവരും എഴുന്നേററുനിന്ന് ഈശ്വരപ്രാർത്ഥന നടത്തുക.

---

# പ്രാർത്ഥന

ഗുരുർ ബ്രഹ്മാ ഗുരുർവ്വിഷ്ണുഃ
ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരുസ്സാക്ഷാത് പരം ബ്രഹ്മ
തസ്മൈ ശ്രീ ഗുരവേ നമഃ

ഓം ബ്രഹ്മണേമൂർത്തിമതേ ശ്രീതാനാം ശുദ്ധിഹേതവേ
നാരായണയതീന്ദ്രായ തസ്മൈ ശ്രീ ഗുരുവേ നമഃ

നമോ ഭഗവതേ നിത്യ ശുദ്ധമുക്ത മഹാത്മനേ
നാരായണ യതീന്ദ്രായ തസ്മൈ ശ്രീ ഗുരുവേ നമഃ

മഹനീയ ചരിത്രായ മമതാരഹിതാത്മനേ
നാരായണ യതീന്ദ്രായ തസ്മൈ ശ്രീ ഗുരുവേ നമഃ

ശിശരീ കുർവ്വതേ ശാന്തൈഃ കടാക്ഷൈഃ ശിഷ്യസഞ്ചയാൻ
ബ്രഹ്മ വിദ്യാ കോവിദായ തസ്മൈശ്രീ ഗുരുവേ നമഃ

വാദിനാം വാദിനേ വാച യമാനാം മൗന ഭാജിനേ
സർവ്വലോകാന്ത രൂപായ തസ്മൈ ശ്രീ ഗുരുവേ നമഃ

യസ്യനഃകല്പതേ സിദ്ധ്യൈ പാദാംബുജര ജോലവഃ
നാരായണ യതീന്ദ്രായ തസ്മൈ ശ്രീ ഗുരുവേ നമഃ

അടുത്ത ചടങ്ങ് **കന്യകാദാനം**

വധുവിൻെറ പിതാവോ,പിതൃസ്ഥാനിയോ കുളിച്ച് ശുഭ്ര വസ്ത്രവും ധരിച്ച് വന്ന് വധുവിൻെറ വലത്തെ കൈപിടിച്ച് വരൻെറ വലത്തെ കൈയിൽ

'ശുഭേ തിഥൗ ധർമ്മപ്രജാ സമ്പത്തയേ
ഏക വിംശകുലോത്തരണായ
വരസ്യാ പിതൃണ്ണമോചനായച
കന്യകാദാന മഹം കരിഷ്യേ'

കന്യാം കനക സമ്പന്നാം
സർവ്വാഭരണ ഭൂഷിതാം
ദാസ്യാമി വിഷ്ണവേതുഭ്യം
ബ്രഹ്മലോക ചികീർഷയാ

വിശ്വംഭരാ സർവ്വഭൂതാ
സാക്ഷിണ്യ സർവദേവതാഃ
ഇമാം കന്യാം പ്രദാസ്യാമി
പിതൃണാം താരാണായച',

എന്ന മന്ത്രം ചൊല്ലി സമർപ്പിക്കുക.

സാരം:....

1 നല്ലസമയത്ത്സൽഗുണസമ്പൂർണ്ണരായ പ്രജാസമ്പത്തുണ്ടായി, വംശത്തിൻെറ പരമ്പരക്ക് മോചനം ലഭിക്കുന്നതിനു പുത്രത്വം കൊണ്ട് പിതൃക്കൾക്കുള്ള കടം വീട്ടുന്നതിനു വേണ്ടി ഞാൻ കന്യകാദാനം ചെയ്യുന്നു

2 സത്യലോക പ്രാപ്തിക്കുള്ള ആഗ്രഹത്താൽ വിഷ്ണുവായ നിനക്കായിക്കൊണ്ട് കനകസമ്പന്നയും, സർവ്വാഭരണഭൂഷിതയുമായ കന്യകയെ ഞാൻ ദാനം ചെയ്യുന്നു.

3 ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളേയും സകല ദേവതകളേയും സാക്ഷിയാക്കി ഈ കന്യകയെ പിതൃക്കളുടെ മോചനത്തിനു വേണ്ടി പ്രദാനം ചെയ്യുന്നു.

വരൻ—ശുഭേ തിഥൗ ധർമ്മപ്രജാസമ്പത്ത്യർത്ഥം
സ്ത്രീയമുദ്വഹേ

എന്നു പറഞ്ഞ് വരൻ വധുവിനെ സ്വീകരിക്കുക. പിന്നെ വധു പുരോഹിതന് ദക്ഷിണകൊടുത്തു് പുഷ്പമാല വാങ്ങി വരന്റെ കണ്ഠത്തിലിടുക. വരൻ പുരോഹിതന് ദക്ഷിണ കൊടുത്ത് മംഗല്യ സൂത്രം വാങ്ങി.

മംഗല്യ തന്തുനാനേന
മമ ജീവന ഹേതുനാ
കണ്ഠേ ബദ്ധനാമി സുഭഗേ
ത്വം ജീവ ശാരദാം ശതം

എന്ന മന്ത്രം ചൊല്ലി വധുവിന്റെ കണ്ഠത്തിൽ ബന്ധിക്കുക. വരൻ പുരോഹിതനോടു പുഷ്പമാല വാങ്ങി വധുവിന്റെ കണ്ഠത്തിലിടുക. അതിനുശേഷം പുരോഹിതൻ പുഷ്പാർച്ചന നടത്തി വധൂവരന്മാർക്കു മംഗളാശംസകൾ നേരുക

അവ്യയൻ ശിവനുമാദിദേവിയും
ദിവ്യനാം ഗുരു മരുക്കളും ദേവരും
ഭവ്യമേകുകയലിഞ്ഞു നിത്യമീ
നവ്യദമ്പതികൾ മേലനാകുലം
രമ്യമാം മിഥുനമേ വിവാഹമാം
ധർമ്മപാശമിതു നിത്യമോർക്കുവിൻ
തമ്മിലുണ്മയൊടു നിങ്ങളൊപ്പമായ്
ധർമ്മ പീഢകൾ പകുത്തു വാഴുവിൻ
കാണി കലുഷവുമെന്നി സൗഹൃദം
പേണുവിൻ ധരയിൽ നൂറുവൽസരം
പ്രാണനും തനുവുമെന്ന പോലവേ
വാണു നിങ്ങൾ പുരുഷാർത്ഥമേലുവിൻ

(മഹാകവി കുമാരനാശാൻ രചിച്ചതു്)

വധൂവരന്മാർ യഥാസ്ഥാനങ്ങളിൽ ഇരിക്കുക. ഈ സമയത്ത് സമ്മാനംദാനം നടത്തുക. അതിനുശേഷം എല്ലാവരും എഴുന്നേററു നിന്നു് ദൈവദശകം എന്ന പ്രാർത്ഥന ചൊല്ലി വധൂവരന്മാരെ അനുഗ്രഹിക്കുക. വധൂവരന്മാർ വലതുകൈപിടിച്ച് വേദിയെ പ്രദക്ഷിണം ചെയ്തു വീടിനുള്ളിലേക്ക് പോകുക.

## മംഗളാശംസ 2

നാരായണ ഗുരുസ്വാമി
കൃപയാൽ നിങ്ങളൂഴിമേൽ

ചിരം ദാമ്പത്യബന്ധത്താൽ
പരിശോഭിച്ചിടേണമേ

നിങ്ങൾക്കോജസ്സുമായുസ്സും
നിങ്ങൾക്കോമന മക്കളും
നിങ്ങക്കധിക സമ്പത്തും
തിങ്ങിവിങ്ങിബ്ഭവിക്കണം

തേന്മാവും പിച്ചിയും പോലെ
തമ്മിൽ യോജിച്ച നീങ്ങനാൾ
നന്മ ലോകർക്ക. ചെയ്യാത്ത
ജന്മം സഫലമാക്കവാൻ

വർക്കല ശാരദ ദേവി
വാക് സൌഭാഗ്യപ്രദായിനി
വിപഞ്ചിയേന്തുവോൾ നിങ്ങൾ
ക്കഭീഷ്ടം നൽകിടണമേ

ശ്രീരാമധർമ്മദാരങ്ങൾ
ചീരാംബരമണിഞ്ഞവൾ
വീരമാതാവു നിങ്ങൾക്ക
ഭൂരി ഭാഗ്യം തരേണമേ

ആനന്ദ ഭൂതനാഥൻെറ
കടക്കണ്ണിൻ വിലോകനം
എല്ലാ സമയവും നിങ്ങൾ
ക്കാപത്തെല്ലാമൊഴിക്കമേ

ദൈവമേ സച്ചിദാനന്ദ
ദൈവമേ ഭക്തവത്സല
ദൈവമേ നിൻെറ കാരുണ്യം
ദീർഘകാലം വരേണമേ!

## മരണാനന്തര ചടങ്ങുകൾ

മരണപ്പെട്ട ആളിൻെറ ജഡം കളിപ്പിച്ച് ശുദ്ധിയാക്കി ബന്ധുമിത്രാദികൾ ജഡത്തിൽ മാലചാർത്തി ചന്ദനവും ഭസ്മവും തൊടുവിച്ച് നിലവിളക്കം ചന്ദനത്തിരി, സുഗന്ധദ്രവ്യങ്ങളും കത്തിച്ച

ഓം നമോ നാരായണായാ
ദൈവമേ നാരായണായ

എന്ന അഷ്ടാക്ഷര മന്ത്രംചൊല്ലി പുഷ്പങ്ങൾ ജഡത്തിൽ അർപ്പിക്കുക. അതിനുശേഷം ദൈവദശകം എന്ന പ്രാർത്ഥന എല്ലാവരുംകൂടി നടത്തുക. പിന്നീട ചരമപ്രാർത്ഥന നടത്തിയശേഷം ശവസംസ്കാര ചടങ്ങു നടത്തുക.

# ചരമപ്രാർത്ഥന 1.

ദൈവമേ! സച്ചിദാനന്ദ! ദൈവമേ ഭക്തവത്സലാ
ദൈവമേ നിൻെറ സായൂജ്യം പരേതാത്മാവിലേകണേ
ഓതുന്നില്ലൊന്നുമീ ഞങ്ങൾ പോയാൾക്കുള്ള ഗതാഗതം
എല്ലാം നിന്നിൽ സമർപ്പിപ്പു കാത്തുകൊള്ളുക ദൈവമേ
പാപമോചനമുണ്ടാവാൻ പുണ്യവൃദ്ധി ഭവിക്കുവാൻ
ദൈവമേ നിൻെറ കാരുണ്യം പരേതാത്മാവിലേകണെ
നീയയ്ക്കുന്നു നിർത്തുന്നു നീ വിളിക്കുന്നു ദേഹിയേ
നിൻെറയിച്ഛയ്ക്കു കീഴ്പെട്ടു ഞങ്ങൾ വാഴുന്നു ദൈവമേ
നിൻെറ നാമം മഹാമന്ത്രം നിൻെറ ധ്യാനം മഹാക്രിയ
നീ താൻ പുരോഹിതൻ ദേവസർവ്വകർമ്മൈക സാക്ഷിനീ
എല്ലാമൊടുക്കം വന്നൈക്യമടയും ശാന്തി ധമമാം
ദൈവമേ നിൻെറ സായൂജ്യം പരേതാത്മാവിലേകണേ
ദൈവമേ സച്ചിദാനന്ദാ ദൈവമേ ഭക്തവത്സലാ
ദൈവമേ നിൻെറ സായൂജ്യംപരേതാത്മാവിലേകണേ.

(സഹോദരനയ്യപ്പൻ രചിച്ചത്)

# ചരമപ്രാർത്ഥന 2.

(വാഗ്ഭടാനന്ദഗുരു രചിച്ചതു്)

ഉലകെങ്ങും വൻപ്രതാപം പുലർത്തും വീരവീരനാം
സുലഭം നിൻ ശാസനാഗ്നി ജ്വാലയിൽ ശലഭം വിഭോ
മരണത്തിനു സാമ്രാട്ടും ശിരസാ ഹന്ത താഴ്ത്തണം
പരമേശ്വര നിൻ മുന്നിൽ നരൻ ബഹ്വത്തൃണം വിഭോ

മൃതിയോ ജനിയോ സൗഖ്യഹേതുവേതോ മഹേശ്വര
അതിഭീകര സംസാരഗതർക്കീ രണ്ടുമൊത്തതോ
മൃതി ജീവിക്ക ജന്മാന്തസ്ഥിതി ചേർക്കുന്നതായ്‌വരാ
അതിനാലിതിലെന്നെന്നും മതിമങ്ങാതിരിക്കണം
പ്രാരബ്ധത്തിനു വശരായ് ചരിച്ചീടുന്ന ജീവികൾ
മരിക്കുന്നു ജനിക്കുന്നു കരയാനില്ല കാരണം
ഉടവാർന്നുള്ള ദേഹത്തെ വെടിഞ്ഞുകൊണ്ടു ദേഹികൾ
ഉടൻ നൂതനമാം ദേഹമെടുത്തീടുന്നു ദൈവമേ
മരണംകണ്ടു കരയാൻ കാരണം നാസ്തിയെങ്കിലും
കരൾ കായുന്ന കണ്ണീരു കരവിട്ടൊഴുകുന്നു ഹാ
ഇന്നീച്ചുടുന്ന കണ്ണീരുതന്നെ പീയൂഷമായ് വരാം
എന്നെന്നും ക്ഷുത്തു താനല്ലോ മന്നിലാഹാരസൗഖ്യദം
ഞങ്ങളെ കൈവെടിഞ്ഞുംകൊണ്ടെങ്ങോപോയൊരു–
ജീവനിൽ അങ്ങുനൽകുക സർവ്വജ്ഞഭംഗമേലാത്തമംഗളം
കര കാണാത്ത സംസാര പാരാവാരത്തിലാർത്തരായ്
ത്വരിതം നീന്തുമീ ഞങ്ങൾക്കാരു നീയെന്നിയേയാശ്രയം
മംഗളാത്മക സർവ്വജ്ഞത്തുംഗ കാരുണ്യ വിഗ്രഹാ
മംഗളം ഗതജീവന്നു മംഗളം ഭൂരി മംഗളം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ശവസംസ്കാര ചടങ്ങു കഴിഞ്ഞു അടുത്ത ദിവസം പത്തു ദിവസത്തെ പ്രാർത്ഥന നടത്തുക, ഈ പത്തുദിവസങ്ങളിലും രാവിലെയും വൈകിട്ടും വീട്ടിലുള്ള എല്ലാ അംഗങ്ങളും കുളിച്ച് വീട് വൃത്തിയാക്കി പരേതന്റെ ആത്മാവിന്റെ നിത്യശാന്തിയ്ക്കുവേണ്ടി പ്രാർത്ഥന നടത്തണം. ഈ പത്തുദിവസങ്ങളും മത്സ്യമാംസാദികൾ വെടിഞ്ഞ് വീട് പരിശുദ്ധമായി സൂക്ഷിക്കണം. പത്താം ദിവസം വൈകിട്ട് ശ്മശാനം വൃത്തിയാക്കി ശ്മശാനത്തിന് ചുററും ഏഴുവിളക്കുകൾ അഞ്ചു തിരി വീതം ഇട്ട് കത്തിച്ച് ചന്ദനത്തിരിയും സുഗന്ധ ദ്രവ്യങ്ങളും കർപ്പൂരവും കത്തിച്ചു ബന്ധു മിത്രാദികൾ പുഷ്പാർച്ചന നടത്തി 'മോക്ഷദീപം' എന്ന ചടങ്ങു നടത്തണം. 11–ാംദിവസം രാവിലെ വീട്ടിലുള്ള എല്ലാവരും എണ്ണ തേച്ചു കുളി 'പുലവീടൽ' ചടങ്ങു നടത്തണം. അന്നു തന്നെ ഒരു ഹോമവും നടത്തി പ്രാർത്ഥന സമാപിക്കാവുന്നതാണ്.

# 3. ചരമ പ്രാർത്ഥനാ ഗദ്യം

അല്ലയോ കരുണാവരുണാലയനായ ദൈവമേ ഞങ്ങൾ നമസ്ക്കരിക്കുന്നു. ഈ ലോകം സന്തോഷ സന്താപ സമ്മിശ്രമായിരിക്കുന്നു. മനുഷ്യരായ ഞങ്ങൾ ചിലപ്പോൾ സുഖത്തിലും പലപ്പോഴും ദുഃഖത്തിലും കൂടി അങ്ങയുടെ സമീപത്തേയ്ക്കു യാത്രചെയ്യുകയാകുന്നു. അതുകൊണ്ട് സുഖദുഃഖങ്ങളെ സമമായി വിചാരിച്ചും സഹിച്ചും ധൈര്യം അവലംബിച്ചും ഞങ്ങൾ ഇരിക്കേണ്ടതാകുന്നു. എങ്കിലും ഞങ്ങളുടെ അജ്ഞതയാൽ ഞങ്ങൾ സുഖത്തിൽ അഹങ്കരിക്കയും ദുഃഖത്തിൽ വിഷമിക്കയും ചെയ്യുന്നു. ഈ ഭേദബുദ്ധികൊണ്ടുള്ള ദോഷമാകുന്നു ഞങ്ങളുടെ ജീവിതയാത്രയിൽ ഞങ്ങൾക്കു വിഘ്നങ്ങളുണ്ടാക്കുന്നത്. സർവ്വജ്ഞനും സർവ്വാധാരനും ആയ ദൈവമേ അങ്ങു ഞങ്ങളെ അനുഗ്രഹിക്കേണമെ! സർവ്വജീവജാലങ്ങളും മരണമാകുന്ന അന്ത്യദശയെ പ്രാപിക്കുന്നു. ജനിച്ചവർക്കു മരണവും മരിച്ചവർക്കു ജനനവും ഉണ്ടാകുന്നു എന്ന് ഞങ്ങൾ വിശ്വസിക്കുന്നു. ഒരു ജീവിയുടെ മരണം ആ ജീവിയെ അങ്ങയുടെ അടുക്കൽ കുറെക്കൂടി അടിപ്പിക്കുകയാകുന്നു ചെയ്യുന്നത്. അതിനാൽ ലൗകികമായ കഷ്ടപ്പാടുകളിൽ നിന്നും ബുദ്ധിമുട്ടുകളിൽ നിന്നും ഉള്ള ബന്ധശൃംഖല വേർപെട്ടു സ്വതന്ത്രമായി ജീവിതത്തിൽ നിന്നും കടന്നു പോകുന്നതാകുന്നു മരണം എന്നറിയുമ്പോൾ ദൈവമേ ഞങ്ങൾ എന്തിനു ദുഃഖിക്കുന്നു. എങ്കിലും ഞങ്ങൾ അറിയാതെ ദുഃഖത്തിൽപ്പെട്ടുപോകുന്നു ഞങ്ങളുടെ ഒരു സഹോദര ജീവി എന്നന്നേക്കുമായി ഞങ്ങളിൽനിന്നും പിരിഞ്ഞു പോകുമ്പോൾ ആ ആളുടെ സഹവാസസുഖവും കൃത്യപടുതയും സ്വഭാവവിശേഷങ്ങളും മററും ഓർത്ത് ഞങ്ങൾ വ്യസനിക്കുന്നു. പരേത ജീവിയുടെ അനന്തരഗതിയെ സംബന്ധിച്ച് വെറും അജ്ഞതയേലുന്ന ഞങ്ങൾ വ്യസനിക്കാതെ എന്തു ചെയ്യും? സൃഷ്ടിസ്ഥിതി സംഹാരകാരകനായ പരമേശ്വരാ ഞങ്ങളിൽ നിന്നും വേർപിരിഞ്ഞു പോയ ഞങ്ങളുടെ സഹോദര ജീവിയെ അങ്ങുകാത്തരുളേണമേ. അങ്ങയുടെ സത്യപഥങ്ങളിൽക്കൂടി സഞ്ചരിപ്പിച്ചും ലോകത്തിന്റെ മായാവലയിൽ പെട്ടു നട്ടം തിരിയാതെകാത്തുസൂക്ഷിച്ചും ദൈവമേ ഈ പരേതജീവാത്മാവിന് അനുഗ്രഹം ചൊരിയേണമേ; നിത്യ ശാന്തി നൽകേണമേ! ഞങ്ങൾ അതിനായി ഞങ്ങളുടെ ഹൃദയകമലങ്ങളെ അങ്ങയിൽ സമർപ്പിച്ചു പ്രാർത്ഥിച്ചു കൊള്ളുന്നു.

ഓം ശാന്തി ശാന്തി ശാന്തി

# 4. ശ്രാദ്ധപരിപാടി

ശ്രാദ്ധകർമ്മം മലയാളികളുടെ ഇടയിൽ അമാവാസിക്കു മാത്രമേ ചെയ്തു കാണുന്നുള്ളു. എന്നാൽ പരദേശങ്ങളിലുംസവർണ്ണരുടെ ഇടയിലും എല്ലാപുണ്യകാലങ്ങളിലും ശ്രാദ്ധം നടത്തിപ്പോരാറുണ്ട്.

അങ്ങനെ ചെയ്യുവാൻ കഴിവുള്ളവർക്കും അഥവാ സൗകര്യക്കുറവും നിമിത്തം ശ്രാദ്ധം നിറവേററാൻ നിവൃത്തിയില്ലാത്തവർക്കും പരിപാടിയിൽ അവസാനമായി കൊടുത്തിരിക്കുന്ന അർഘ്യാചാരതർപ്പണങ്ങൾ ചെയ്തു കർമ്മനിർവൃതി നേടാവുന്നതാകുന്നു.

അവനവൻെറജന്മനക്ഷത്രം, പൂയംനക്ഷത്രം, വ്യതിപാതപുണ്യകാലം വൈധൃതിപുണ്യകാലം, അമാവാസി, പൗർണ്ണമി മുതലായ പുണ്യദിനങ്ങളിൽ നദികളിൽ സ്നാനംചെയ്ത് പിതൃദേവാദിതർപ്പണം ചെയ്താൽ അതിൻെറ പുണ്യം ഏഴുജന്മം നിൽക്കുമെന്ന് വിധിച്ചിരിക്കുന്നു ''പിതൃമുക്തിരേവം നരജന്മസിദ്ധിഃ'' എന്ന ആപ്തവാക്യത്തിന് അർഹൻ എപ്പോഴും മനുഷ്യൻ തന്നെയാകയാൽ തങ്ങൾക്കുള്ള പിതൃക്കളുടെ കർമ്മസിദ്ധി വരുത്താത്തവരുടെ ജന്മം കൊണ്ടു് എന്തുമുക്തി മനുഷ്യൻ മൃഗത്തെപ്പോലെയല്ലെന്നു കാണിക്കുന്നതു് വസ്ത്രാലങ്കാരങ്ങൾകൊണ്ടോ ഭൂഷണാദ്യലങ്കാരങ്ങൾ കൊണ്ടോ അല്ല അവന് വിശേഷബുദ്ധിയും, ബുദ്ധിക്കു യുക്തിയും, ചിന്താശീലവും സർവ്വേശ്വരൻ നൽകിയിരിക്കുന്നതു് പ്രകൃതിയിലുള്ള എല്ലാ കാര്യങ്ങളും അറിഞ്ഞു് നല്ലതുകണ്ടുപിടിച്ചു് വേണ്ടതിനെ ചെയ്യുന്നതിനാകുന്നു ആത്മീയാചാരങ്ങളെ അപലപിച്ചും ആക്ഷേപിച്ചും കഴിയുന്നവൻെറ വിദ്യാഭ്യാസംകൊണ്ടു് എന്തുപ്രയോജനം, ഇത്രയും പറഞ്ഞതിൽ നിന്നും ഹൃദ്യമായതിനെ സ്വീകരിച്ച് സജ്ജനങ്ങൾ ഇതിനെ പ്രകാശിപ്പിക്കണമെന്ന് പ്രാത്ഥിച്ചു കൊണ്ടു് ഉപസംഹരിക്കൊള്ളുന്നു.

(വിവരണം)

ശ്രാദ്ധകർമ്മങ്ങൾക്ക് ഉചിതമായിട്ടുള്ള സമയം ഉദയമാണ്. ഭാസ്കരോദയത്തിങ്കൽ ബലിക്രിയ കഴിഞ്ഞു് സൂര്യാർഘ്യംചെയ്യുന്നത് ഏററവും വിശിഷ്ടം തന്നെയാണ്. ''ഘനപ്രകാശം പുലരുന്നതിന് മുൻ കഴിക്കവേണം ബലിപൂജയെല്ലാം.''

അതുപോലെ ശ്രാദ്ധകർമ്മത്തിനുള്ള സ്ഥലം പ്രത്യേകമായിരിക്കണമെന്നില്ല. പരിശുദ്ധമായിട്ടുള്ള ഇടമൊന്നയുള്ള വിശിഷ്യാ ഗൃഹത്തിലും, പുണ്യനദിതീരങ്ങളിലും ജലാശയത്തിൻെറ കരയിലും 'ഗൃഹഷുനദ്യേഷപിപുണ്യതീർത്ഥേ'' എന്നുള്ള ന്യായത്താൽ ജലാശയങ്ങളുള്ളിടത്തെല്ലാം ശ്രാദ്ധം ചെയ്യാമെന്നുണ്ട്.

ശ്രാദ്ധബലി നാട്ടിൻപുറങ്ങളിൽ പല പ്രകാരേണ ചെയ്തുവരുന്നതായി കാണാം. അവരവരുടെ കഴിവുപോലുള്ള വിഭവങ്ങൾ സജ്ജീകരിച്ചു ചെയ്യുന്നുണ്ടെങ്കിലും അതിനു ശാസ്ത്രീയമായി വിധിച്ചിരിക്കുന്നതു് അർച്ചനയ്ക്കു് അരിയും പൂവും; തർപ്പണത്തിനു് എള്ളും വെള്ളവും, പിണ്ഡത്തിനു* (വെൺചോർ) ഷഡ്രസവുമാണു്. എന്നാൽ ഉണക്കലരി വററിച്ചു് സ്വാദുള്ള മററു പദാർത്ഥങ്ങൾ ചേർത്തുണ്ടാക്കിയ പായസവും മററും ബലിക്കുപയോഗിക്കാറുണ്ടു്. ഏതായാലും തങ്ങളുടെ തൃപ്തിപോലെ ചെയ്യാവുന്നതാണു്. ബലി കഴിഞ്ഞാൽ പിണ്ഡം ജലത്തിൽ നിക്ഷേപിക്കണമെന്നു് നിർബന്ധമുണ്ടു്. അതിനാലായിരിക്കണം ബലിക്രിയകൾ എപ്പോഴും ജലാശയങ്ങളുടെ അടുത്തുവച്ചു് നടത്തണമെന്നു് നിഷ്കർഷിച്ചിരിക്കുന്നതു്, ഭൂതബലിക്കായി പ്രത്യേകം ചെയ്തുകൊള്ളേണ്ടതും, അതിനു പ്രത്യേക വിധിയുമുണ്ടു്

ബലിക്കു വേണ്ടുന്ന സാധനങ്ങൾ മുൻകൂട്ടി തയ്യാർ ചെയ്തു വച്ചുകൊള്ളണം. ബലിക്കിരുന്നു കഴിഞ്ഞാൽ ശ്രദ്ധ മറെറാന്നിലേക്കു് പോകാതിരിക്കുവാൻ വേണ്ടി ആവശ്യമുള്ളതുകളെല്ലാം ഒരുക്കി തൻെറ വലത്തുവശത്തായി സജ്ജീകരിച്ചിരിക്കണം. പിണ്ഡത്തിനു് അരിവററിച്ചെടുക്കുന്നെങ്കിൽ ആയതും മുൻകൂട്ടി തയ്യാർചെയ്തു് സ്ഥാനത്തു സൂക്ഷിച്ചുകൊള്ളണം. ഷഡ്രസമെങ്കിൽ അതിനുള്ള സാധനങ്ങൾ ശേഖരിച്ചിരിക്കണം. ആവശ്യമുള്ള സാധനങ്ങളെല്ലാം താഴെ വിവരിക്കുന്നതാണു്. പ്രഭൂതബലിയോടുകൂടി ചെയ്യുന്നെങ്കിൽ അതു് മദ്ധ്യപിണ്ഡത്തിനു ചുററുമായി ആവശ്യമെന്നു തോന്നുന്നത്ര ഞറുക്കിലകൾ വച്ചുകൊള്ളാവുന്നതാണു്. ഇലകൊണ്ടു്കുത്തിയ കമ്പിളാണെങ്കിലും മതിയാകും. എന്നാൽ ഈ വിധങ്ങൾ ഗൃഹപരമായി ചെയ്യുമ്പോൾ മാത്രമെ ആവശ്യമുള്ളു. തീർത്ഥക്കരകളിലും മററും ഷഡ്രസമോ, അരിയും പുഷ്പവും എള്ളും ചേർത്തതോ മതിയാകും ബലിക്കു് ''കൃഷ്ണതിലം'' (കാരെള്ളു്) എടുക്കണമെന്നു് നിർബന്ധമുണ്ടു്.

*ഷഡ്രസം;—ഉണക്കലരി, കാരെള്ളു്, പശുവിൻനെയ്യു്, തേൻ, കദളിപ്പഴം, ശർക്കര, ഇത്രയും ചേർത്തു് കൈകൊണ്ടു് കുഴച്ചുണ്ടാക്കുന്നതു്. ശാസ്ത്രീയമായുള്ളതാണു്. ഇതുമാത്രം മതി.

സാധനവിവരം;—കാരെള്ളു് ഉന്നക്കലരി, കദളിപ്പഴം, ശർക്കര, നെയ്യു് തേൻ, സാമ്പ്രാണി, അഷ്ടഗന്ധം (ചന്ദനത്തിരി) കർപ്പൂരം, പുഷ്പം (തുമ്പപ്പൂവ് മതിയാകും) ദർഭപ്പുല്ലു്, പശുവിൻ പാൽ, ഇല, വെററില, പാക്കു്. ദീപം, ചെറുപാത്രങ്ങൾ, ജലപാത്രങ്ങൾ; ചാണകം ഇത്രയുമാകുന്നു.

പുലരുന്നതിനുമുൻപു് ബലിപൂജ ചെയ്യണം.

# 5. പിതൃതർപ്പണവിധി

ഓം ജന്മസംസാര വിച്ഛേദം
ജ്ഞാന വിജ്ഞാനദായകം
സമാധിസ്ഥം മഹാചാര്യം
ഗുരും നാരായണം ഭജേ

സ്നാനം ചെയ്യുന്നതിന് സങ്കല്പം

ഓം പ്രജാപതി ഋഷി: ഗായത്രീ ഛന്ദ:
ശ്രീ മന്നാരായണോ ദേവതാ
മമ ധർമ്മാർത്ഥ കാമമോക്ഷാർത്ഥേ
ജപേ വിനിയോഗ:

ഓം നമോ നാരായണായാ
തദേവലഗ്നം സുദിനം തദേവ
താരാബലം ചന്ദ്രബലം തദേവ
വിദ്യാബലം ദേവബലം തദേവ
ലക്ഷ്മീപതേ: അംഘ്രിയുഗം സ്മരാമി
അപവിത്ര; പവിത്രോവാ
സർവ്വാവസ്ഥാംഗതോ പിവ
യ: സ്മരേത് പുണ്ഡരീകാക്ഷം

സബാഹ്യാഭ്യന്തര ശുചി
മാനസം വാചികം പാപം
കാർമ്മണാ സമുപാർജ്ജിതം
ശ്രീരാമ സ്മരണേ നൈവ
വ്യപോഹ്യതിന: സംശയ:

ഓം മമ ഉപാത്തസമസ്ത പാപക്ഷയാർത്ഥം ശരീരാദിശുദ്ധ്യർത്ഥം അസ്മിൻതീർത്ഥേ
(ശിവഗിരിതീർത്ഥേ)

പ്രാതസ്നാനമഹം കരിഷ്യേ നമ:
ഓം ഗംഗേചയമുന ചൈവ
ഗോദവരീ സരസ്വതീ
നർമ്മദേ സിന്ധു കാവേരി
ജലേസ്മിൻ സന്നിധിം കുരു

വിഷ്ണുവിനെ സ്മരിച്ച് പ്രാർത്ഥിക്കുക

ഓം ശംഖുചക്രധരം ദേവം
ദ്വിഭുജം പീതവാസസം
പ്രാരംഭേ സർവ്വ കർമ്മാണാം
പുണ്ഡരീകം സ്മരേദ്ധരീം

**അനന്തരം പുഷ്പവും അരിയും കയ്യിലെടുത്ത് വിളക്കുവന്ദിക്കുക**

ഓം ഹരി: ശ്രീ ഗണപതായെ നമ:
അവിഘ്നമസ്തു ശ്രീഗുരവേ നമ:

ശിവം ഭവതു കല്യാണം
ആയുരാരോഗ്യ വർദ്ധനം
മമബുദ്ധി പ്രകാശായ
ദീപജ്യോതിർ നമോ നമ:

**എന്നു മന്ത്രം ചൊല്ലി പുഷ്പമിട്ട് വിളക്കു വന്ദിച്ച് ഇരിക്കുക.**
**അനന്തരം പവിത്രം ധരിക്കുക**

പവിത്രം പാപനാശനം
ആയു: തേജോബലം സൗഖ്യം
പിതൃ ശ്രാദ്ധ ക്രിയാർഹകം
പവിത്രധാരണം നമ:

**തുടർന്ന് 2 ദർഭ എടുത്ത് രണ്ടു കയ്യിലുമായി പിടിച്ച് ഗണപതിക്കു മുട്ടുക.**

**ശുക്ലാംബരധരം വിഷ്ണും ശശിവർണ്ണം ചതുർഭുജം**
**പ്രസന്നവദനം ധ്യായേത് സർവവിഘ്നോപശാന്തയേ:**
**എന്ന് മന്ത്രം ചൊല്ലി ഗണപതിക്കുമുട്ടി വലത്തു കയ്യിൽവച്ച് ഇടതുകൈകൊണ്ടടച്ചു പിടിച്ച് മഹാസങ്കല്പം നടത്തുക.**

**ഓം ശ്രീമത് ഭഗവതോ മഹാപുരുഷസ്യവിഷ്ണോ, രാ പ്രവൃത്തമാനസ്യ, ആദ്യബ്രഹ്മണ: ദ്വിതീയപരാർത്ഥേ, ശ്വേതവരാഹകല്പേ, സാവർണ്ണികമന്വന്തരേ കലിയുഗേ, കലിപ്രഥമപാദേ ജംബുദ്വീപേ ഭാരതവർഷേ, ഭാരതഖണ്ഡേ മേരോ ദക്ഷിണപാർശ്വേ, ശകാബ്ദേ, അസ്മിൻ, വർത്തമാനേ, വ്യാവഹാരികേചാന്ദ്രസൗരമാനേന, പ്രഭവാദിഷഷ്ഠീസംവത്സരാണാം മദ്ധ്യ.... നാമസംവത്സരേ.....അയനേ.....ഋതൌ........മാസേ........പക്ഷേ**

അഗ്രവാസ്യം പുണ്യതിഥൌ ...... വാസരയുക്തായാം........നക്ഷത്ര യുക്തായാം ശുഭനക്ഷത്ര ശുഭയോഗ ശുഭകരണ ഏവം സകലഗുണ വിശേഷണ വിശിഷ്ടായാം ശുഭതിഥൌ കൃഷ്ണാ കാവേര്യോ; ദക്ഷിണപ്രദേശേ ശ്രീ പരശുരാമ നിർമ്മിതായാം കേരളഭൂമൌ ഭഗവാൻ ശ്രീ നാരായണ ഗുരുദേവ ദിവ്യസന്നിധൌ ശ്രീ ശാരദാ ദേവി ദിവ്യസന്നിധൌ അസ്മാകം സ: കുടുംബനാം ക്ഷേമാസ് ധൈര്യ വീര്യ വിജ ആയുരാരോഗ്യദീനാം ഐശ്വര്യാണാംഅഭിവൃദ്ധ്യത്ഥം സൽസന്താനസമൃദ്ധ്യത്ഥം അസ്മാകംവംശേമൃതാനാംപിതൃത്വം പ്രാപ്തനാം പിത്രാദീനാം മാതൃപിതാമഹാദീനാം മാതൃവംശേ ജാതാനാംമാതുലമാതാ മഹ്യാദീനാം ഉഭയകുലാദീനാം ജ്ഞാതാജ്ഞാതാദീനാം സർവ്വേഷാം മമപിതൃഭൂതനാം സർവ്വാസ്വാംശ്ച അക്ഷയ്യപുണ്യലോക പ്രാപ്ത്യത്ഥം അമാവാസീ പുണ്യകാലേ വർഗദ്വയപിതൃൻ ഉദിശ്യ ദർശ ശ്രാദ്ധാംഗ ഭൂതതില തർപ്പണകർമ്മം അദ്യ കരിഷ്യേ നമ:

ഓം കുശോ/സികുശപൃഷ്ഠോ/സിബ്രഹ്മണാ
നിർമ്മിതം പുരാപിണ്ഡസ്ഥാനേ ദർഭാസനം നമ:

**എന്നു മന്ത്രം ചൊല്ലി ദർഭ ശിരോഭാഗത്ത് ഉഴിഞ്ഞ് ഇലയിൽ വയ്ക്കുക (അനന്തരം) തിലോദകം ചെയ്യണം (മൂന്നുപ്രാവശ്യം)**

1 തദുപരിതിലോദകം നമ:
2 അസ്മത് കുലേമൃതായേച
ഗതി: ഏഷാം ന വിദ്യതേ
ആ വാഹതിഷ്യേതാൻ സർവ്വാൻ
കുശ പൃഷ്ഠേ തിലോദകൈ;
3 മാതാ മഹകുലേ യേച
ഗതി ഏഷാം ന വിദ്യതേ
ആ വാഹയിഷ്യേ താൻ സർവ്വാൻ
കുശപൃഷ്ഠേതിലോദകൈ

**അനന്തരം പിണ്ഡം അഞ്ചായിഭാഗിച്ച് ഓരോ പിണ്ഡവും കയ്യിലെടുത്ത് മന്ത്രം ചൊല്ലി ദർഭ പുറത്തു വയ്ക്കണം.**

1 ആ ബ്രഹ്മണോ യേ പിതൃവംശ ജാതാ:
മാതു: തഥാ വംശ ഭവാ മദീയാ:
വംശദ്വയേ സ്മിൻ മമ ദാസഭൂതാ:

ഭൃത്യാ: തഥൈ വാശ്രിത സേവകാശ്ച,
മിത്രാണി സഖ്യ; പശവശ്ച വൃക്ഷ,:
ദൃഷ്ഠാശ്ച പൃഷ്ഠാശ്ച കൃതോപ കാരാ:
ജന്മാന്തരേ യേ മമ സംഗതാശ്ച
തേഭ്യ: സ്വധാ പിണ്ഡം അഹം ദദാമി

2 പിതൃവംശേ മൃതാ യേ ച
മാതൃവംശേ തഥൈവ ച
ഗുരു; ശ്വ ശ്രൂര ബന്ധൂനാം
യേ ചാ അന്യേ ബാന്ധവാ മൃതാ
യേ മേ കുലേ ലുപ്ത പിണ്ഡാ
പുത്രദാര വിവർജ്ജിത:
ക്രിയാലോപ ഹതാ ശ്ചൈവ
ജാത്യന്ധാ പംഗവസ്തഥാ
വിരൂപാ ആമ ഗർഭാശ്ച
ജ്ഞാതാ: ജ്ഞാതാ കുലേ മമ
ധർമ്മ പിണ്ഡോ മയാ ദത്തോ
അക്ഷയ്യ മുപതിഷ്ഠതു

3 അസി പത്രവനേ ഘോരേ
കുംഭീപാകേ ച രൌവേ
തേഷാ മുദ്ധരണാത്ഥായ
ഇമം പിണ്ഡം ദദാമ്യഹം

4 ഉത്സന്ന കുലകോടീനാം
ഏഷാം ദാതാ കുലേ നഹി
ധർമ്മ പിണ്ഡോ മയാ ദത്തോ
അക്ഷയ്യ മുപതി ഷ്ഠതു

5 യേ ബാന്ധവോ യേ ബാന്ധവാ:
അന്യ ജന്മനി ബാന്ധവാ
തേഷാം ഉദ്ധരണാത്ഥായ
ഇമം പിണ്ഡം ദ ദാമ്യഹം

**ശേഷിക്കുന്ന പിണ്ഡഭാഗം വാരി**

പിണ്ഡനാം ഉപരി പിണ്ഡശേഷം നമ:

**എന്നു ചൊല്ലി പിണ്ഡത്തിനു മുകളിൽ വിതറുക.**

**അനന്തരം**— ''പിണ്ഡ പിതൃദേവതേ ഭ്യോം നമഃ''
എന്ന് പുഷ്പമിട്ട് വന്ദിച്ച് ഉപചാരം പറഞ്ഞ് **പൂജിക്കുക.**

ഓം പാദ്യം നമഃ, അർഘ്യം നമഃ,
ആചമനം നമഃ, ആസനം നമഃ,
ആവാഹനം നമഃ, സ്നാപനം നമഃ
പുനസ്നാനം നമഃ സ്നാനാനന്തരം ആചമനം നമഃ
വസ്ത്രാൎത്ഥം സൂത്രം നമഃ
ഉപവസ്ത്രാൎത്ഥം തിലം നമഃ
അലങ്കരണാൎത്ഥം അക്ഷതം നമഃ
വിലേപനാൎത്ഥം ഗന്ധം നമ:
ഗന്ധസ്യോപരി പുഷ്പം നമഃ
ധൂപ നമഃ സാക്ഷാൽ ദീപദർശനം നമഃ
നൈവേദ്യാൎത്ഥം കൃശര്ം നമഃ
നൈവേദ്യാനന്തരം ഹസ്ത പ്രക്ഷാളനം നമഃ
പാദപ്രക്ഷാളനം നമഃ പുനരാചനം നമഃ
കർപ്പൂര നീരാജന ദീപദർശനം നമഃ
സത്ബ്രഹ്മണായ രജത പുഷ്പ
ദക്ഷിണാം സമർപ്പയാമി
അത്രസൎവ്വോപചാര ഷോഡശ (ഭാവന)
പൂജായാം സമർപ്പയാമി

**അനന്തരം—തിലോദകം നടത്തുക.**

ഓം ആ ബ്രഹ്മസ്തംബ പര്യന്തം
ദേവഃ ഋഷിഃ പിതൃമാനവാഃ
തൃപ്യന്തു പിതരഃ സർവേ
മാതൃ മാതാ മഹാദയ
അതീത കുല കോടീനാം
സപ്ത ദ്വീപ നിവാസിനാം
ആ ബ്രഹ്മ ഭുവനാൻ ലോകാൻ
ഇദമസ്തു തിലോദകം

**അനന്തരം— എഴുന്നേററ് തൊഴുതു പ്രാൎത്ഥിക്കുക.**

ഓം കല്യാണ സുന്ദരതനം
കാരുണ്യാമൃത ലോചനം
താരുണ്യ നിത്യ ബോധായ

ശ്രീ നാരായണ ഗുരും ഭജേ
വനമാലീ ഗതീശാർങ്ഗീ
ശംഖീ ചക്രീ ചനാന്ദകീ
ശ്രീമന്നാരായണോ വിഷ്ണു
3 വിസുദേവോ ഭിരക്ഷതു
അനാദിനീ ധനോ ദേവഃ ശംഖു ചക്ര ഗദാധര
അക്ഷയ പുണ്ഡരീ കാക്ഷോ
പിതൃമോക്ഷ പ്രഭോ ഭവ,
ശിവം ശിവകരം ശാന്തം
ശിവാത്മാനം ശിവോത്തമം
ശിവമാർഗ്ഗ പ്രണേതാരം
പ്രണതോസ്മി സദാശിവം
മന്ത്രഹീനം ക്രിയാഹീനം
ഭക്തിഹീനം മഹേശ്വര
സർവം ക്ഷമസ്വ പാപേഭ്യോ:
മുഞ്ചത്വം പിതൃഭ്യോ നമ:

മൂന്നു പ്രാവശ്യം പിണ്ഡത്തിനു പ്രദക്ഷിണം ചെയ്യുക.

ഓം യാനി കാനിച പാപാനി
ജന്മാന്തര കൃതാനിച
താനി താനി വിനശ്യന്തി
പ്രദക്ഷിണ പദേ പദേ
അന്യഥാ ശരണം നാസ്തി
ത്വ മേവ ശരണം മമ
തസ്മാത് കാരുണ്യ ഭാവനേ
രക്ഷ രക്ഷ മഹേശ്വര:
ഓം കായേനവാചാ മനസേന്ദ്രിയൈർവാ
ബുദ്ധ്യാത്മനൈവാ പ്രകൃതേർ സ്വഭാവാത്
കരോമി യദ്യത് സകലം പരസ്മൈ
നാരായണായേതി സർപ്പയാമി
ഓം ശാന്തി, ശാന്തി, ശാന്തി.

സാഷ്ടാംഗം നമസ്ക്കരിച്ച് ഒരു പുഷ്പം എടുത്തു ശിരസിൽ ധരിച്ച് പവിത്രം കെട്ടഴിച്ചുവച്ച് പിണ്ഡം നദിയിൽ സർപ്പിച്ച് ശുദ്ധി ചെയ്തു പോരുക.

—ശുഭം—